# ഉദ്ധാരണങ്ങൾ

നാടകം

കോന്നിയൂർ നരേന്ദ്രനാഥ്

നാഷനൽ ബുക്ക്സ്റ്റാൾ
കോട്ടയം :: തിരുവനന്തപുരം

# THETTIDHARANA NEENGUNNU

[PLAY]

BY

Konniyoor R. Narendra Nath B. Sc. B. L.

First Edition: May 1958.



*Published by*

GANGA N. NATH

Malloor House, Vanchiyoor, Trivandrum.

*Distributors*

NATIONAL BOOK STALL

Kottayam :: Trivandrum.

Price: 50 Naya Paise.

# തെററിദ്ധാരണ നീങ്ങുന്നു

കോന്നിയൂർ ആർ. നരേന്ദ്രനാഥ്
ബി. എസ്സി. ബി. എൽ.

നാഷനൽ ബുക്ക്സ്ററാൾ
കോട്ടയം :: തിരുവനന്തപുരം
വില 50 നയാപൈസ.

## കോന്നിയൂർ ആർ. നരേന്ദ്രനാഥിന്റെ കൃതികൾ.

| കൃതി | വിഭാഗം |
|---|---|
| നമ്മുടെ ഭരണഘടന | (പഠനം) |
| ചരിത്രം ആവർത്തിക്കുന്നു | (ചെറുകഥകൾ) |
| ആത്മമിത്രം | ,, |
| പുനർജ്ജന്മം | ,, |
| വിവാഹത്തിനുശേഷം | (നാടകം) |
| മനുഷ്യരാശിക്കുവേണ്ടി | ,, |
| തെററിദ്ധാരണ നീങ്ങുന്നു | ,, |
| പുതിയ വിത്തു് | ,, |
| കടപ്പാടുകൾ | (നോവൽ) |

# മുഖവുര

ഈ നാടകം എഴുതിയിട്ട് വളരെ നാളായി. ഇപ്പോഴെ പുസ്തകരൂപത്തിലാക്കുവാൻ കഴിഞ്ഞുള്ളു. സാധാരണക്കാരായ ഗ്രാമീണരാണ് ഇതിലെ കഥാപാത്രങ്ങളെല്ലാം. അവരുടെ ജീവിതത്തിൽ നിന്ന് അകന്നു പോകാനിടയായെങ്കിലും അവരുടെ കൂടെത്തന്നെ കഴിയേണ്ടി വന്ന ഒരു യുവതിയുടെ വിമ്മിട്ടങ്ങൾ ഇതിൽ ചിത്രീകരിക്കുവാൻ ശ്രമിച്ചിരിക്കുന്നു. അവളുമായി ബന്ധപ്പെട്ടതുകൊണ്ടു് തകരുവാൻ ഇടയായ മററ് രണ്ടു് ജീവിതങ്ങളും ഇതിൽ കാണാം.

തിരുവനന്തപുരം,
5–5–1958.

കോന്നിയൂർ നരേന്ദ്രനാഥ്.

# തെററിദ്ധാരണ നീങ്ങുന്നു

---

ഗൗരിയമ്മ: പ്രായമായ സ്ത്രീ. തനി ഗ്രാമീണയാണു്. ഗോമതി, ഗോപാലൻ എന്നിവരുടെ അമ്മ. അധികം പൊക്കമില്ല. തടിച്ച ശരീരം. തലമുടി മുഴുവൻ നരച്ചതല്ല; നല്ല തറവാടിത്തം തോന്നും ഒററ നോട്ടത്തിൽ.

ഗോമതി: ചെറുപ്പമാണു്. ഇപ്പോൾ ക്ലാക്കുജോലിയുണ്ടു്. മെലിഞ്ഞ ശരീരം. അസംതൃപ്തി നിഴലിച്ചുനിൽക്കുന്ന ഉലഞ്ഞ മുഖം. പ്രതീക്ഷിച്ചതു് അധികവും തെററായിപ്പോയെന്നു് വിശ്വസിക്കുന്ന മനോഭാവം. ഗ്രാമജീവിതവുമായി ഇണങ്ങിപ്പോകാതെ മുഴച്ചു നിൽക്കുന്നതായിട്ടു് അവളുതന്നെ അറിയുന്നുണ്ടു്.

ഗോപാലൻ: യുവാവു്. നല്ല കൃഷിക്കാരൻ ഗോമതിയുടെ ജ്യേഷ്ഠൻ. വേഷവും മട്ടുമെല്ലാം കൃഷിക്കാരൻെറതുതന്നെ.

കൃഷ്ണക്കുറുപ്പു്: യുവാവുതന്നെ എന്നാൽ അകാലനര ബാധിച്ചിട്ടുണ്ടു്. അദ്ധ്വാനിച്ചു് പുഷ്ടി പിടിച്ച കറുത്ത ശരീരം. അധികം ഉയരമില്ല. പ്രയത്നിച്ചു് പണക്കാരനായി. ഗോമതിയെ വിവാഹംചെയ്യണമെന്നു് ഉള്ളതാണു് ജീവിതത്തിലെ ഏററവും വലിയ ആഗ്രഹം.

ഗോവിന്ദൻകുട്ടി: ഗോമതിയുടെ അച്ഛൻെറ അനന്തിരവൻ. ഗ്രാമീണ യുവാവു്. സുന്ദരൻ. ഗോമതിയെ ആത്മാർത്ഥമായി സ്നേഹിക്കുന്നുമുണ്ടു്. എന്നാൽ അവൾ അയാളുടെ ആഗ്രഹത്തിനു് അനുകൂലിയല്ലെന്നറിഞ്ഞു് നിരാശ നിശ്ശബ്ദനായി പേറിക്കൊണ്ടു് ജീവിക്കുകയാണു്. കൃഷ്ണക്കുറുപ്പിൻെറ ആത്മമിത്രം.

രാമശ്ശാർ: ഒരു പ്രായംചെന്ന ഗ്രാമീണ കർഷകൻ.

---

# തെററിദ്ധാരണ നീങ്ങുന്നു

## രംഗം ഒന്നു്.



[ഇടത്തരക്കാരിൽ തന്നെ താഴത്തെ നിലയിലുള്ള കുടുംബമാണു്. അതിനനുസരണമായ വീട്ടു്. രണ്ടു മുറിയും ഒരു വരാന്തയും ഉണ്ടു്. വരാന്തയിൽ ഒരു കോണിൽ വളരെ പഴക്കമുള്ള, അഴുക്കു പുരണ്ട മേശ കിടക്കുന്നു. അതിൻെറ അടുത്തു അതുപോലെ അഴുക്കു പിടിച്ചു കറുത്ത ഒരു വട്ട സ്ററൂളും. രംഗത്തു ഇത്രയുമേയുള്ളു. വീട്ടിനുള്ളിൽ താരാട്ടു പാടുന്നതിൻെറ പ്രതിധ്വനി രംഗത്തും മുഴങ്ങുന്നുണ്ടു്. വളരെ വ്യക്തമായിട്ടല്ല. കർട്ടൻ ഉയരുമ്പോൾ രംഗം ശൂന്യമാണു്. നാലഞ്ചു നിമിഷം കഴിഞ്ഞു് ഗോമതി വീട്ടിനുള്ളിൽ നിന്നു് രംഗത്തേയ്ക്കു് വരുന്നു. അവൾ യുവതിയാണു്. അവയവങ്ങൾ പ്രായത്തിനൊത്തു് വളൎന്നിട്ടുണ്ടെങ്കിലും വിളർച്ച ബാധിച്ചിരിക്കുന്നു മുഖം വളരെ മ്ലാനം. തലമുടി ഒതുക്കി കെട്ടിയിരിക്കുകയാണു്. വേഷം സാധാരണ ഗ്രാമീണ സ്ത്രീകളുടെതു തന്നെ വെറും ചുട്ടിക്കരയൻ തോർത്താണു് മാറത്തിട്ടിരിക്കുന്നതു്. മുറിയ്ക്കു വെളിയിൽ വന്നു് അവൾ മേശയ്ക്കു് അടുത്തു കിടന്ന സ്ററൂളിൽ ഇരിക്കുന്നു. കൈമുട്ടു് ഊന്നി കൈപ്പടത്തിൽ താടിയും താങ്ങി ചിന്താമഗ്നയായിയിരിക്കുന്നു. അകത്തെ സംഭാഷണം അവിടെ കേൾക്കാം. അതു് ശ്രദ്ധിക്കുകയാണു്.]

സ്ത്രീ ശബ്ദം: (ഗൗരിയമ്മയുടെ)

(അല്പം അടക്കിയസ്വരത്തിൽ) എല്ലാമൊക്കെ ആശ്വാസപ്പെട്ടു വരുവാനെല്ലോ!

പുരുഷശബ്ദം. (കൃഷ്ണക്കുറുപ്പിൻെറ)

(അസഹ്യതയോടെ) അങ്ങനെ പറഞ്ഞേച്ചാൽ എൻെറ കാര്യം നടക്കുമോ?

സ്ത്രീ:

ഇത്രയും ക്ഷമിച്ചില്ലേ? കുറച്ചു കൂടെ!

പുരുഷൻ:

ഒരു കാര്യം ചെയ്യണം. ശരിക്കൊരു തീയതി തീര്‍ത്തു പറഞ്ഞേക്ക! (ആത്മഗതം പോലെ) ഇങ്ങനെ എത്ര തീയതി കഴിഞ്ഞതാ!

സ്ത്രീ:

(കുറെക്കൂടെ ദ്രവ്യമായി). ഓരോന്നു തീര്‍ത്തു തീര്‍ത്തു വരുന്നതു കൊണ്ടാ ഇതിനൊരു അമാന്തം!

പുരുഷൻ:

(അനുസരിക്കാത്തമട്ടിൽ) ഇതിന് മാത്രം ഒന്നും തികയുകയില്ല. ഞാൻ മാത്രമൊണ്ടു് അവധി കേൾക്കാൻ ..വേറെ ആരുടെ അടുത്തു ഇതുപറയും?

സ്ത്രീ:

അങ്ങിനെ തന്നെന്നു വിചാരിച്ചോ?

പുരുഷൻ:

അവൾക്കിപ്പോ ഉദ്യോഗം കിട്ടീട്ടു് മൂന്നരമാസമായില്ലെ. പഠിപ്പിക്കാൻ വാങ്ങിയ കടം ഇനിയും തീര്‍ത്തില്ലെങ്കിൽ... ..

സ്ത്രീ:

ഉദ്യോഗം കിട്ടിയതു നേരാ!

പുരുഷൻ:

പിന്നേതാ നേരല്ലാത്തെ?

സ്ത്രീ:

ശമ്പളകൊണ്ടു്......

പുരുഷൻ:

കടം വീട്ടാൻ ഒരു വിഷമം അല്ലെ?

സ്ത്രീ:

വിഷമമല്ല കുഞ്ഞേ! തികയുന്നില്ല.

പുരുഷൻ:

(ചിരിച്ചിട്ട്) ഇതു് വല്ല പെണ്ണുങ്ങളോടും പറഞ്ഞാമതി. എനിക്കു് നേരും നെറികേടും തിരിച്ചറിയാനുള്ള ബുദ്ധിയൊണ്ട്!

സ്ത്രീ:

(ശോകത്തോടെ) എങ്ങിനെ വേണേ വിചാരിച്ചോ! ഞാനൊള്ളതു പറഞ്ഞു. ഗോമതിക്കൊരു നിലവരുമ്പോ, ഇതൊക്കെ മാറുമെന്നേ എനിക്കു വിചാരമൊള്ളു.

[അല്പനേരത്തേക്കു് ഒരു നിശ്ശബ്ദത]

ഗോമതി:

(വെറുപ്പോടെ, ആത്മഗതമെന്ന മട്ടിൽ) ഞാനിന്നൊരു പ്രശ്നമായിത്തീർന്നിരിക്കുന്നു വീടിനും നാടിനുമൊക്കെ. എനിക്കുവേണ്ടി ഉണ്ടായിരുന്ന സമ്പാദ്യമൊക്കെ അന്യാധീനമായി. ഞാൻ ഉന്നത വിദ്യാഭ്യാസം ചെയ്തതു് ഇങ്ങനെ ഒരു ഭാരമായിത്തീരാനോ? എന്റെ സഹോദരീസഹോദരന്മാരാരും എന്നെപ്പോലെ കഴുത്തിൽ കെട്ടിത്തൂക്കിയ കല്ലായില്ല. പിന്നെ ഞാൻ......? അവർക്കാർക്കും ഇല്ലാത്തപ്രശ്നങ്ങളും, അവരോടൊത്തു്, ഒരു കൂരയ്ക്കുള്ളിൽ പിറന്ന എനിക്കു് എങ്ങനെയുണ്ടായി

ആരാണ് എന്നിക്കു ചുററും ഈ വേലി കെട്ടിയതു്...?.

പുരുഷൻ:

(അടക്കിയമർത്തിയ സ്വരത്തിൽ) കൃഷിയിറക്കുന്നവർ വേലിയും കെട്ടും...

(അപ്രതീക്ഷിതമായ സംസാരം കേട്ട് ഗോമതി ഞെട്ടിയുണരുന്നു. തിരിഞ്ഞു നോക്കുമ്പോഠം കൃഷ്ണക്കുറുപ്പ് അവളുടെ സ്റൂളിനു് പുറകിൽ, സ്വപ്നത്തിലെന്നപോലെ അവളെ തുറിച്ചുനോക്കി നിൽക്കുകയാണ്. കുറുപ്പ് യുവാവാണ്. അധ്വാനംകൊണ്ടു് പുഷ്ടിപിടിച്ച്, ഉറച്ച കറുത്ത ശരീരം. കയ്യുള്ള ബനിയനും മുണ്ടുമേ ധരിച്ചിട്ടുള്ളു. തനി ഗ്രാമീണൻെറ മട്ടാണു പൊതുവേ. ഉറച്ച മാംസപേശികഠം മുഴുത്തു നിൽക്കുന്ന കൈകഠം—അതു് നിറച്ച് കറുത്തു ചുരുണ്ട ഘനമുള്ള രോമങ്ങഠം പൊതിഞ്ഞിരിക്കുന്നു. ആകാരത്തിനൊത്ത കാഠിന്യം മുഖത്തു് കാണാനില്ല.)

ഗോമതി:

(ഏഴനേററുകൊണ്ടു് അറിയാതെ പറഞ്ഞു പോകുന്ന മട്ടിൽ) വിതച്ചതു് വിത്തും കിളിത്തതു് കളയുമാണ്. അതിനെന്തിനു് വേലി?

കൃഷ്ണക്കുറുപ്പ്:

വിളവിനു ചെയ്യുന്നതു് കളയ്ക്കും ഫലിക്കും; ചിലപ്പോഴൊക്കെ!

ഗോമതി:

ദൈവത്തിന്ന് കളയും വിളയും എല്ലാം ഒന്നുപോലെ തന്നെ!

കൃഷ്ണക്കുറുപ്പ്:

അതുകൊണ്ടാണല്ലോ എനിക്ക് അമൃതായിട്ടുള്ളത് ഗോമതിക്ക് വിഷമായി തോന്നുന്നത്.

ഗോമതി:

കുറുപ്പു ചേട്ടൻ വീണ്ടും—?

കൃഷ്ണക്കുറുപ്പ്:

(ദയനീയമായി) ഞാനെല്ലാം സഹിച്ച് എല്ലാം അമർത്തി നടന്നാലും, ചിലപ്പോഴൊക്കെ ഇതൊക്കെ തികട്ടി വരുന്നതാണ്; അത്രയുള്ളൂ.

ഗോമതി:

(നിന്ദാസ്തുതിപോലെ) ഞാൻ ഈ നിലയിൽ ആയത് ചേട്ടൻെറ മഹാമനസ്കതകൊണ്ടാണ്.

കൃഷ്ണക്കുറുപ്പ്:

അതു കേൾക്കുമ്പോൾ എന്തെന്നില്ലാത്ത ഒരു തണുപ്പ് എൻെറ ചൂടുപിടിച്ച മനസ്സിന്നു തോന്നും! (ആവേശത്തോടെ) നീ പറയുന്നത് ആത്മാർത്ഥമായിട്ടാണോ ഗോമതി?

ഗോമതി:

എൻെറ ഹൃദയത്തിൻെറ അടിത്തട്ടിൽ നിന്നു വരുന്നതാണ്.

കൃഷ്ണക്കുറുപ്പ്:

നിനക്കുവേണ്ടി ഞാൻ ചിലവാക്കിയതൊക്കെ തിരിച്ചു ചോദിക്കുവാനാണു ഞാനിന്നു വന്നതു്.

ഗോമതി:

അകത്തെ സംസാരമൊക്കെ ഞാൻ കേട്ടു!

കൃഷ്ണക്കുറുപ്പ്:

(അല്പം അസ്വാസ്ഥതയോടെ) നീ കേൾക്കുമെന്നു് ഞാൻ വിചാരിച്ചില്ല.

ഗോമതി:

ചേട്ടൻ പറയുമെന്നു ഞാൻ വിചാരിച്ചിരുന്നതൊക്കെ ചേട്ടൻ പറയുന്നതു കേട്ടു. അത്രമാത്രം!

കൃഷ്ണക്കുറുപ്പ്:

ഞാൻ പറയാതെന്തു ചെയ്യും?

ഗോമതി:

ഞാൻ കുററപ്പെടുത്തുന്നില്ല. ഞാൻ സഹായം സ്വീകരിച്ചതാണു് കുററം!

കൃഷ്ണക്കുറുപ്പ്:

(കോപത്തോടെ) അതു പറയരുതു്!

ഗോമതി:

കടം കൊടുത്തതു് പലിശസഹിതം തിരിച്ചുചോദിക്കുന്നതു് ന്യായം മാത്രമാണു്!

കൃഷ്ണക്കുറുപ്പ്:

ഞാൻ പലിശയ്ക്കു കൊടുത്തതായിരുന്നില്ല! നീ അതിനെ അങ്ങിനെ രൂപാന്തരപ്പെടുത്തിയതാണു്.

ഗോമതി:

വിലയ്ക്കു വാങ്ങാനായിരുന്നിരിക്കും ഉദ്ദേശിച്ചതു്! കിട്ടാതായപ്പോൾ മുതലും പലിശയും ചോദിക്കുന്നു അല്ലേ?

കൃഷ്ണക്കുറുപ്പു്:

ഞാൻ വെറുമൊരു നാടനാണു്! (ആവേശത്തോടെ) വളരെ കൊതിച്ചതാണു്...വളരെ വളരെ കൊതിച്ചതാണു്...

ഗോമതി:

(ഗണ്യമാക്കാതെ) ആയിരിക്കും. അതുപോലെ ഓരോരുത്തർക്കുമില്ലെ കൊതിക്കാനുള്ള അവകാശം?

കൃഷ്ണക്കുറുപ്പു്:

(ഒന്നും മിണ്ടാതെ ഗോമതിയെ രൂക്ഷമായി നോക്കുന്നു.)

ഗോമതി:

എനിക്കും ആശകളില്ലെ? കുറുപ്പുചേട്ടൻ എനിക്കു വേണ്ടി വളരെ പണം ചിലവാക്കി. ഞാൻ പഠിച്ചു് ഈ നിലയിലെത്തി. ഉദ്യോഗത്തിലുമായി. ഞാൻ അതിനു് എന്നും ചേട്ടനോടു് കൃതജ്ഞതയുള്ളവളുമായിരിക്കും...അതിൽ കൂടുതൽ...

കൃഷ്ണക്കുറുപ്പു്:

(വേദനിച്ചെങ്കിലും ഗൗരവത്തോടെ) ഒന്നും നിന്നക്കു വയ്യാ! ഞാൻ കാത്തിരുന്നതു് വെറുതെ...

ഗോമതി:

ഞാൻ എന്നെങ്കിലും എൻെറ കഷ്ടപ്പാടു് തീക്കു കയും ചെയ്യും...

കൃഷ്ണക്കുറുപ്പു്:

എന്നെങ്കിലുമോ?...എന്നാണു്?

ഗോമതി:

എനിക്കു വേണ്ടിയുണ്ടായ കടങ്ങളെല്ലാം ഞാൻ പട്ടിണികിടന്നും വീട്ടും!...അതു കഴിഞ്ഞേ മറെറാരു ജീവിതം ഞാൻ ആരംഭിക്കൂ!

കൃഷ്ണക്കുറുപ്പു്:

( ശാന്തമായി ) ഒന്നും മടക്കിത്തരാതെതന്നെ ഈ ജീവിതം നിനക്കു് തുടന്നു കൊണ്ടു പോകാം ...അതാണു് എൻെറ ആഗ്രഹം!...

ഗോമതി:

പക്ഷേ അതെന്നും ഒരു കടപ്പാടായിരിക്കും. ആ കടപ്പാടു് എനിക്കു താങ്ങാൻ വയ്യാ!

കൃഷ്ണക്കുറുപ്പു്:

കടപ്പാടല്ല ഗോമതി...

ഗോമതി:

കത്തവ്യമാണെന്നു ചേട്ടനു തോന്നും...

കൃഷ്ണക്കുറുപ്പു്:

സ്വന്തം കുഞ്ഞുങ്ങൾക്കുവേണ്ടി അപ്പനമ്മമാർ ചെയ്യുന്നതൊക്കെ...കടമാകുമോ? സ്വന്തം ആളിനുവേണ്ടി...എന്തെങ്കിലും ചെയ്യുന്നതു് എങ്ങനെ കടമാകും...!

ഗോമതി:

പക്ഷെ അവർ ചെയ്യുന്നതു് ഒരുദ്ദേശത്തോടാണോ? പ്രതിഫലം ഉദ്ദേശിച്ചാണോ?

കൃഷ്ണക്കുറുപ്പ്:

(വിഷമിക്കുന്നു)

ഗോമതി:

ആണെങ്കിൽ അതും ഒരുതരം കച്ചവടംതന്നെ! മുതലും പലിശയും, പലിശക്കു്പലിശയും കണക്കു കൂട്ടിതിരിച്ചു വാങ്ങാവുന്ന കടം!

കൃഷ്ണക്കുറുപ്പ്:

(വേദനിച്ചു്) ഞാൻ പറഞ്ഞതും ചെയ്തതുമൊക്കെ തെററായിരിക്കും. എൻെറ ആശ തെററായിരിക്കാം. പക്ഷെ ഞാൻ ആശിച്ചുപോയി. ഇതൊക്കെ ചെയ്തുപോയി.

ഗോമതി:

അതിലൊന്നും തെററില്ല. നഷ്ടവുമില്ല. ചിലവു ചെയ്ത പണമൊക്കെ തിരിച്ചു കിട്ടും.

കൃഷ്ണക്കുറുപ്പ്:

ഞാൻ നിൻെറത്ര പഠിപ്പില്ലാത്തവനായിരിക്കും.

ഗോമതി:

എന്നെക്കാൾ സാമർത്ഥ്യമുള്ള വ്യാപാരിയാണു്.

കൃഷ്ണക്കുറുപ്പ്:

(വിഷമിച്ചു്) അങ്ങിനെ പറയാതെ...

ഗോമതി:

(കഠിനമായി) പിന്നെന്തു പറയണം?

കൃഷ്ണക്കുറുപ്പ്:

(വേദനിച്ച്) നീയെൻറ മനസ്സ് കണ്ടിട്ടില്ല.

ഗോമതി:

ഉദ്ദേശങ്ങളിൽ കൂടിയല്ലേ അതു കാണാനൊക്കു!

കൃഷ്ണക്കുറുപ്പ്:

നിന്നെ...ഞാൻ ..ആശിച്ചതു്...

ഗോമതി:

അതു തെററായിപ്പോയി... .

കൃഷ്ണക്കുറുപ്പ്:

(നിരാശനായി) അതു കേൾക്കുമ്പോൾ...ഞാൻ തകരുകയാണു്...തകരു (ഗൽഗദം)

ഗോമതി:

ഞാനതു് നേരത്തെ പറഞ്ഞതാണു്.. ചേട്ടൻെറ ഉദ്ദേശം എനിക്കു മനസ്സിലായപ്പോൾ ഞാൻ അറിയിച്ചതാണു്.

കൃഷ്ണക്കുറുപ്പ്:

അന്നു് നിനക്കു് നന്മയും തിന്മയും തിരിച്ചറിയാൻ പാടില്ലായിരുന്നു. ഇന്നു്...ഇന്നും അതു് ആവർത്തി...

ഗോമതി:

ആവർത്തിക്കുന്നു. എന്നും ആവർത്തിക്കും... (ശോകച്ഛായയോടെ) എന്തോ എനിക്കറിഞ്ഞുകൂടാ...

കൃഷ്ണക്കുറുപ്പ്:

(ശാന്തനായി) നിനക്കൊന്നുമറിഞ്ഞുകൂടാ ഗോമ

തി...എൻെറ വേദനയും...നിന്നോട്ട തോന്നിയി
ട്ടുള്ള പ്രത്യേകതയും...

ഗോമതി:

(രൂക്ഷമായി) അതു തെററാണെന്ന് അറിഞ്ഞപ്പോ
ഠം തടയാമായിരുന്നു.

കൃഷ്ണക്കുറുപ്പ്:

നീ പഠിച്ചുകൊണ്ടിരിക്കുമ്പോഠം എൻെറ സഹാ
യം നിത്തിയിരുന്നെങ്കിൽ...നീ വിഷമിക്കുകയി
ല്ലായിരുന്നോ?...എനിക്കതു് ചെയ്യാൻ കഴിയുന്ന
തെങ്ങനെ?...

ഗോമതി:

ആ സഹായം ഇല്ലായിരുന്നെങ്കിൽ ... ഞാൻ പഠി
ക്കുകയില്ലായിരുന്നു...

കൃഷ്ണക്കുറുപ്പ്:

അതു് . . . എത്ര കഷ്ടമാകുമായിരുന്നു . . .

ഗോമതി:

ഇല്ല! ഞാൻ പഠിച്ചതാണു തെററു്.

കൃഷ്ണക്കുറുപ്പ്:

അതുമിതും പറയാതിരിക്കൂ് . . .

ഗോമതി:

ഇന്നെനിയ്ക്കുള്ള പ്രശ്നങ്ങളെല്ലാം ഈ പഠിത്തം വ
രുത്തിവച്ചതാണു് . . .

കൃഷ്ണക്കുറുപ്പ്:

ഇതെന്തുകഥ?

ഗോമതി:

ഇതൊരു കടംകഥ! ഈ ഗ്രാമത്തിലെ എന്റെ കൂട്ടുകാർക്കും ഇല്ലാത്ത പ്രശ്നങ്ങൾ ഇന്നെനിക്കുണ്ട് ...

കൃഷ്ണക്കുറുപ്പ്:

നിന്റെ തെററിദ്ധാരണകൾ ...

ഗോമതി:

(ഗൽഗദത്തോടെ) തെററിദ്ധാരണകളല്ല. പഠിപ്പില്ലായിരുന്നെങ്കിൽ ... ഇവിടെ എന്നോടൊത്തു വളർന്നവരെപ്പോലെ ഞാനും ജീവിച്ചേനേ! .. ശാന്തമായ ജീവിതം ...

കൃഷ്ണക്കുറുപ്പ്:

നീ അവരെക്കാൾ വളർന്നതാണോ തെററ്?

ഗോമതി:

ഞാൻ വളർന്നു. എന്റെ ചുററുപാടുമുള്ളവർക്ക് ജീവിക്കാനുള്ളതൊക്കെ വളമാക്കി വലിച്ചെടുത്തു ഞാൻ വളർന്നു. മൂട്ടിലെ മററു വിത്തുകളൊക്കെ മുരടിച്ചു:

കൃഷ്ണക്കുറുപ്പ്:

ഒന്നും മുരടിച്ചിട്ടില്ല.

ഗോമതി:

ഇല്ലേ? എന്റെ ഈ വീടിന്റെ കഥയെടുക്കൂ. എന്റെ സഹോദരന്മാർ, അമ്മ, മററുള്ളവർ അവർ ഇന്നു കടക്കാരാണു്. ഈ കൊച്ചുവീടുപോലും ഇന്നു് അന്യാധീനമാണു്. ഞാൻ പഠിക്കാൻ, വളരാൻ ... (വിഷമിച്ച്) ഈ കടമൊക്കെ ഞാൻ എന്നു വീട്ടും? സ്വാശ്രയത്തോടെ കഴി

ഞ്ഞുപോന്ന ഈ വീട് എന്ന് പഴയ നിലയി
ലെത്തും?

കൃഷ്ണക്കുറുപ്പ്:
നീ ഉദ്യോഗസ്ഥയല്ലേ?

ഗോമതി:
(പുഛമായി) ഉദ്യോഗം...!

കൃഷ്ണക്കുറുപ്പ്:
(വളരെ ശാന്തനായി നയത്തോടെ) നിന്റെ കട
മൊന്നും കടമല്ല ... നീ വിചാരിച്ചാൽ ...

ഗോമതി:
(ഗൗരവത്തോടെ) മിണ്ടാതിരിക്കൂ ... എന്റെ വി
ഷമങ്ങൾകൊണ്ട് മുതലെടുക്കാൻ നോക്കരുത് ...

കൃഷ്ണക്കുറുപ്പ്:
അല്ല ഗോമതി ... ഞാനെന്നും നിന്റെ ...

ഗോമതി:
അതു സാധ്യമല്ല. ഞാൻ പറഞ്ഞില്ലെ ... അതു
കൊണ്ടുണ്ടാകുന്ന സ്വാതന്ത്ര്യത്തെക്കാൾ ഈ ജയി
ലാണെനിക്കിഷ്ടം ...

കൃഷ്ണക്കുറുപ്പ്:
(കിഴിഞ്ഞു്) ഹൃദയവേദനയോടെ ഞാൻ പറയു
ന്നതാണ് ...

ഗോമതി:
എന്റെ വേദനകൂടി കാണൂ !

കൃഷ്ണക്കുറുപ്പ്:
എനിക്കുള്ളതെല്ലാം നിനക്കായി ഞാൻ അർപ്പി
ച്ചു. എന്റെ ജീവിതവും ...

ഗോമതി:

(ശാസനാരൂപത്തിൽ) പണമൊക്കെ ഞാൻ മടക്കിത്തരാമെന്നു പറഞ്ഞില്ലേ ?

കൃഷ്ണക്കുറുപ്പ്:

(കണ്ണനിറഞ്ഞു് ഗൽഗദത്തോടെ) പക്ഷേ എന്റെ ജീവിതമോ? . . . എൻെറ സുഖമോ ഗോമതീ . . .? അതല്ലേ എനിക്കേററവും . . . എൻെറ സർവ്വസ്വവും . . .

ഗോമതി:

(അസ്വസ്ഥയായി) ഞാനെന്തുചെയ്യും . . . മറ്റൊന്നും സാദ്ധ്യമല്ല . . . !

കൃഷ്ണക്കുറുപ്പ്:

ഞാൻ . . . നിന്നെപ്പോലെ വിദ്യാഭ്യാസമില്ലാത്തവനായിപ്പോയി . . . അതല്ലേ എനിക്കു കുറവുള്ളു.

ഗോമതി:

(ഒന്നും മിണ്ടുന്നില്ല.)

കൃഷ്ണക്കുറുപ്പ്:

എൻെറ ജീവിതം തകൎന്നു ഞാൻ ഇനി എത്ര നാൾ ഇങ്ങനെ കഴിയും . . . ജീവിതത്തിൽ ആശിക്കാനുള്ളതൊക്കെ ജീവിതത്തെ നിലനിൎത്തുന്നതൊക്കെ കിട്ടാതെ പോയാൽ . . പിന്നെന്തു ജീവിതം? (കരയുന്നു.)

ഗോമതി:

ഞാനെന്തുചെയ്യും? എനിക്കു് ഇതു സഹിക്കാൻ മേലാ ! . . .

കൃഷ്ണക്കുറുപ്പ്:

ഞാൻ ചെയ്തതൊക്കെ നിന്റെ സുഖത്തിനുവേണ്ടി... നിന്റെ ഉയർച്ച കണ്ടുകൊണ്ടു് ആനന്ദിക്കാൻ... അവസാനം അതിന്റെ ഒരു പങ്കു് ... ഒരു ചെറിയ പങ്കുപററി അങ്ങിനെ (ഹൃദയംനൊന്തു കരയുന്നു.)

ഗോമതി:

ചേട്ടൻപോകണം... പോകണം... (കണ്ണുനിറയുന്നു)

കൃഷ്ണക്കുറുപ്പ്:

പോകാം .. ഇനി പോകുന്നതു് എങ്ങോട്ടു്...
ഞാനെങ്ങോട്ടു പോകണം?... (കരയുന്നു) എന്റെ ലോകം... അതെവിടെ ?...

(നിരാശയുടെ പ്രതീകംപോലെ, കരഞ്ഞു ചുവന്ന കണ്ണുകളോടെ, വേച്ചു്വേച്ചു്... മറയുന്നു... അതു നോക്കി നിറകണ്ണുകളോടെ ഗോമതി നില്ക്കുകയാണു്. കൃഷ്ണക്കുറുപ്പ് രംഗത്തുനിന്നു മറയുമ്പോഴും ഗോമതി പൊട്ടിക്കരയുന്നു. കൈകളും കൊണ്ടു് മുഖംപൊത്തി, മേശമേൽ കമഴ്ന്നുകിടന്നു് വിങ്ങിവിങ്ങിക്കരയുന്നു.)

(കർട്ടൻ)



## രംഗം രണ്ടു്.

[നിലമൊരുക്കൽ നടന്നുകൊണ്ടിരിക്കുന്ന പാടം. കൃഷിക്കാർ നിലം ഉഴുതു കൊണ്ടിരിക്കുന്നു. വെള്ളവും ചളിയും തടം കെട്ടി നിൽക്കുന്നുണ്ടു്. അപ്പുഴപ്പോൾ ജോലിക്കാരുടെ വിളികളും കേൾക്കാം. പാടത്തിന്റെ കരയ്ക്കു് ഒരു ചെറിയ തെങ്ങിൻ ചുവട്ടിൽ ചേറും ചെളിയും പുരണ്ട ശരീരത്തോടെ പാടത്തിൽ വേലയ്ക്കിടയിൽ ചെറുതായി വിശ്രമിക്കുന്ന രണ്ടു കൃഷകർ. അവരുടെ അടുത്തു പ്രായം ചെന്ന ഒരു സ്ത്രീ.... പണിനടക്കുന്ന പാടത്തെ നോക്കി കൊണ്ടാണു് അവരുടെ ഇരിപ്പു്.]

ഗോപാലൻ:

(അവരിൽ ഏററവും ചെറുപ്പക്കാരൻ—നല്ല പുഷ്ടിയുള്ള ശരീരം. സാധാരണക്കാരൻ) രണ്ടു ദിവസത്തെ വേലയുംകൊണ്ടു്...

രാമയ്യാർ:

(പ്രായം ചെന്നയാൾ. ഒട്ടാറിവു വീണ വയറ്—വിയർപ്പിറ്റിററു വീഴുന്ന മാറു്—നരച്ച രോമങ്ങൾ ചളി പുരണ്ടു് ഉണങ്ങിയിരിക്കുന്നു. മുഖത്തു് നരച്ച കുററി മീശ—തലയിൽ തൊപ്പിപ്പാള) മഴയുണ്ടായതു് ഭാഗ്യം... ഇല്ലേലെന്തു ചെയ്യേനെ!—

ഗൗരിയമ്മ:

(പ്രായം ചെന്ന സ്ത്രീ. ഗോപാലന്റെ അമ്മയാണു—സാധാരണ ഗ്രാമീണ സ്ത്രീയുടെ വേഷം റൗക്കയും തോർത്തും മററും.) ഇതുടെ നേരേ വന്നില്ലേപ്പിന്നെ.

ഗോപാലൻ:

അതൊന്നുമില്ലമ്മേ! കഷ്ടപ്പെട്ടന്നോരെ ദൈവം ചതിക്കുമോ?

രാമശ്ശാർ:

ഒന്നും പറയാനില്ല ഗോപാലാ! ദൈവത്തിനും കാലത്തിനും കണ്ണില്ല.

ഗൗരിയമ്മ:

കണ്ണൊണ്ടെങ്കി ചോരയില്ലാത്ത കണ്ണാ —

രാമശ്ശാർ:

ഞാനൊരമ്പത്തു കൊല്ലം ഈ ചളി ചവിട്ടിയവനാ — ഇന്നും അത്തു പുരണ്ടിില്ലെങ്കി —

ഗൗരിയമ്മ:

രാമശ്ശാക്ക് ഉറക്കം വരുവേല്ലാ.

രാമശ്ശാർ:

ഇവിടമൊക്കെ കാടുപിടിച്ചു കിടന്ന കാലത്താ ഞാൻ ഇവിടെ വന്നതു് — ഇപ്പോക്കാരൊക്കെ എവിടെപ്പോയി —

ഗോപാലൻ:

അതല്ലേയമ്മാവാ! മനുഷ്യൻെറ കയ്ചെന്നാലുള്ള വ്യത്യാസം.

ഗൗരിയമ്മ:

(കാര്യമാത്രപ്രസക്തതയോടെ) ഗോമതിക്ക് നാളെ കുറച്ചു രൂപാ വേണമെന്നു പറഞ്ഞു. എവിടുന്നാ?

ഗോപാലൻ:

എന്തിനാമ്മേ?

ഗൗരിയമ്മ:

ആപ്പീസിപ്പോകുന്നന്ന കുറച്ചു മുമ്പാ പറഞ്ഞെ എന്തിനാന്നു ചോദിച്ചില്ല കുട്ടാ:

രാമശ്ശാർ;

അതൊക്കെ ചോദിക്കാനൊണ്ടോ? നമ്മടെ കൂട്ടാണോ? അവക്കൊക്കെ പണത്തിനൊണ്ടോ വെല?

ഗോപാലൻ:

വല്ലവിധോം ആ വീടൊന്നു് ഒഴിപ്പിച്ചെടുത്തേല് —

ഗൗരിയമ്മ:

ഞാനിത്രേന്നാള് ജീവിച്ചിട്ടും അന്യാധീനപ്പെട്ട വീട്ടിക്കഴിയേണ്ടി വന്നിട്ടില്ല.

രാമശ്ശാർ:

അതൊക്കെപ്പറഞ്ഞാലൊക്കുമോ? പണ്ടത്തെക്കാലമാണോ?

ഗൗരിയമ്മ:

കീഴ്പ്പെട്ടു കീഴ്പ്പെട്ടു പോകുന്നതല്ലാതെ —

ഗോപാലൻ:

ഗോമതി പഠിച്ചു് ഉദ്യോഗസ്ഥയായതിനു് ചില വിദ്യേം?

ഗൗരിയമ്മ:

അവക്കു കിട്ടുന്ന ശമ്പളം കൊണ്ടു് അവടെ കാര്യത്തിനു തികയുന്നില്ല. പിന്നെ —

ഗോപാലൻ:

ഞാനി പാടത്തൂന്നു കേറിയിട്ടൊന്നുമൊക്കേകയു മില്ല —

രാമയ്യാർ:

അതൊക്കെപ്പറഞ്ഞാലൊക്കുമോ?

ഗൗരിയമ്മ:

ഒക്കേകല്ലാ —

ഗോപാലൻ:

കുഞ്ഞിക്കുറുപ്പു ചേട്ടനെങ്ങിനെയിരിക്കുന്നൂന്നു കേട്ടോ അമ്മേ —

ഗൗരിയമ്മ:

വീട്ടീന്ന് ആശുപത്രീലേക്ക് മാറണമെന്നു പറ ഞ്ഞിട്ട് ങ്ങേ ഹേ!—

രാമയ്യാർ:

പാവം! —

ഗൗരിയമ്മ:

അയാളായിട്ടാ — അല്ലെങ്കി — ഇപ്പോ നമ്മള് വഴീല് —.

ഗോപാലൻ:

അന്നു വീട്ടിൽ വന്നേച്ചു പോയ വഴിയ്ക്കു ചെന്നു കിടന്നതാ!

രാമയ്യാർ:

അയാക്കു പണവും പ്രതാപവുമുണ്ടെങ്കിലും സഹാ യത്തിനാരൊണ്ട്?

ഗൗരിയമ്മ:

കുട്ടാ! നീയിന്നു പോയൊന്നന്വേഷിക്കണം.

ഗോപാലൻ:

പാടത്തിന്നു് കേറീട്ടു് വൈകിട്ടൊന്നു പോകാം.

ഗൗരിയമ്മ:

അയാളുടെ സഹായമില്ലാതന്നെ ഗോമതി ഈ ന
ലയിലെത്തുമോ?

രാമശ്ശാർ:

ചെലരെണ്ടു് അങ്ങിനെ! മറ്റൊരുള്ളാരെന്നുവച്ചാ
ജീവനെക്കാളും വലുതാ! —

ഗൗരിയമ്മ:

അതെ! അതു നമുക്കു കാണാവുന്ന കാര്യമല്ലേ രാമ
ശ്ശാരെ! നമ്മുടെ ഓരത്തെ ഗോവിന്ദൻകുട്ടിയെ
നോക്ക്യാമതിയെല്ലോ?

ഗോപാലൻ:

ഞാനിന്നലെ അയാളെ കണ്ടുമ്മ!

ഗൗരിയമ്മ:

എനിക്കു് അവനെ കാണുമ്പോ,—ഒന്നും പറേണ
— ഞാൻ ചൂളിഞ്ഞു പോകും. എന്നാലവനതെ
ട്ടില്ലതാനും. വേറെ വല്ലോരുമാണെങ്കി — നമ്മളേ
ടെന്തൊരു വെറുപ്പായിരിക്കും.

രാമശ്ശാർ:

അതെന്താ ഗൗരിയമ്മേ?

ഗൗരിയമ്മ:

അല്ല അത പഴേ കാര്യം കൊണ്ടു?

ഗോപാലൻ:

അമ്മാവനതറിഞ്ഞു കൂടേ?

ഗൗരിയമ്മ:

കേട്ടിരിക്കുമായെന്തോ? അതത്രയാരും അറിഞ്ഞിട്ടുള്ള കാര്യമല്ല.

ഗോപാലൻ:

ഗോമതിക്ക് പതിന്നാലുവയസ്സുള്ളപ്പോ—അപ്ഫൻ ഉള്ളപ്പഴ— ഗോവിന്ദൻകുട്ടിയെക്കൊണ്ട് സമ്മന്താം ചെയ്യണമെന്നൊക്കെ ഉറച്ചതാരുന്നു.

രാമയ്യർ

അപ്ഫന്റെ അനന്തിരോനുമല്ല്യോ?

ഗൗരിയമ്മ:

അതുകൊണ്ടൊക്കെത്തന്ന്യയാരുന്നു.

ഗോപാലൻ:

എല്ലാക്കുമറിയാമാരുന്നു ഇത്!

രാമയ്യർ:

ഓഹോ? പിന്നെന്തോ .... ...

ഗൗരിയമ്മ:

ഗോമതി പഠിച്ച് ബീ. ഏ. ജയിച്ചപ്പോപ്പിന്നെ

രാമയ്യർ:

ഗോവിന്ദക്കുട്ടി നാലാംക്ലാസ്സുവരെയല്ലേ പഠിച്ചിട്ടൊള്ളു.

ഗൗരിയമ്മ:

അതുകൊണ്ട് അവള് അതൊക്കകേല്ലെന്ന് വാശി പിടിച്ചു. അവനാണെങ്കി ഇന്നും അവളെന്നുവച്ചാ

ജീ മനാ! എന്തൊന്നിനും ഉപകാരമുണ്ട്. അന്ന
അവർക്ക് പരീക്ഷഫീസടക്കാൻ അൻപതുറു
പായ്ക്ക് നാടൊക്കെ നടന്നിട്ടുകിട്ടിയോ? അവ
നതെങ്ങനെയോ അറിഞ്ഞു് വീട്ടിക്കൊടുത്തയച്ചു

**ഗോപാലൻ:**

അന്നതു കിട്ടിയില്ലെങ്കിൽ—

**രാമയ്യർ:**

അതുപിന്നെപ്പറയാനുണ്ടോ? —

**ഗൗരിയമ്മ:**

അവനെന്തു സംബന്ധാലോചന വന്നേന്നോ?

**രാമയ്യർ:**

പഠിത്തമിത്തിരി കുറവാണെന്നല്ലാതെ അവനു മറ്റെ
ന്താ കൊറവ്. അല്ല ഗോവിന്ദൻകുട്ടിക്ക് കുടുംബ
മില്ല്യാ, മുതലില്ല്യാ, സൗന്ദര്യമില്ല്യാ?

**ഗൗരിയമ്മ:**

അതല്ല്യാ പറഞ്ഞതു് — അവനതൊന്നും ഇഷ്ട
മായിട്ടില്ല. വീതം വെപ്പൊക്കെക്കഴിഞ്ഞിട്ട് ഇപ്പോ
തന്നെമാ താമസം!

**ഗോപാലൻ:**

ഇപ്പോ കണ്ടാല്യാ എന്തൊരു സ്നേഹമാ! ഞങ്ങളെ
ടൊക്കെ!

**രാമയ്യർ:**

നാട്ടുംപുറത്തുകാർക്കെങ്ങനാകണ്ടെ! ഇഷ്ടം തോന്നി
ന്നതു് വല്ല ലാഭവും ഉദ്ദേശിച്ചാണോ?

**ഗൗരിയമ്മ**

ലാഭമുദ്ദേശിക്കുന്നിടത്തു് സ്നേഹത്തിനത്രയും കുറവു
കാണും.

ഗോപാലൻ:

അമ്മ വീട്ടിലോട്ടു ചെല്ലണം. എനിക്കു് പാടത്തി
ത്തിലോട്ടു് ഇറങ്ങണം.

ഗൗരിയമ്മ:

കുട്ടൻ നേരത്തേ വരണേ!

രാമശ്ശാർ:

ഇപ്പോ അയച്ചേക്കാം — മരംപിടിച്ചുകഴിഞ്ഞാൽ
ഇതാ വരുന്നു — ഞങ്ങളങ്ങോട്ടു് ചെല്ലട്ടേ.
(ഗോപാലനും രാമശ്ശാരും പാടത്തിലേക്കു് പോകു
ന്നു അവരെ നോക്കി ഗൗരിയമ്മ നില്ക്കുകയാണു്.)

(കർട്ടൻ)

---

## രംഗം മൂന്നു്.

[ഗോമതി ജോലി ചെയ്യുന്ന ആഫീസ്. മദ്ധ്യാഹ്ന സമയം. ആഫീസിലുള്ളവർ മദ്ധ്യാഹ്നഭക്ഷണത്തിനു പോയിരിക്കുകയാണു്. മേശകളുടെ മുകളിൽ ഫയലുകൾ അടുക്കിവച്ചിട്ടുണ്ടു്. ഒരു മേശയുടെ പിന്നാലെ കസേരയിൽ രാമചന്ദ്രൻ ഇരിക്കുന്നു. മേശക്കടുത്തു് ഗോമതി നിൽക്കുകയാണു്. എന്തൊക്കെയോ സംസാരം കഴിഞ്ഞു്, ഒരു വല്ലാത്ത മൂകതയിൽ അവർ എത്തിച്ചേർന്നിരിക്കുന്ന പ്രതീതിയുണ്ടു് ആ രംഗം കണ്ടാൽ. അടുത്തതു് എന്തു പറയണമെന്നു് വിമ്മിട്ടപ്പെട്ടു രണ്ടുപേരും വിഷമിക്കുന്നു. രാമചന്ദ്രൻ യുവകോമളനാണു്. പരിഷ്ക്കാരിയുടെ വേഷവും ഭാവവും.]

**രാമചന്ദ്രൻ:**

(ഒരുവഴി കണ്ടതുപോലെ) വാസ്തവത്തിൽ ഈ വിധം, ഗോമതിക്കു് ഉദ്ദേശമുണ്ടെന്നു ഞാൻ കരുതിയിട്ടില്ല

**ഗോമതി:**

(വിഷമിച്ചു്) പിന്നെന്തുദ്ദേശത്തോടാണെന്നോടിത്രയുംനാൾ പെരുമാറിയതു്?

**രാമചന്ദ്രൻ:**

(ലഘുവായിട്ടു് ചിരിച്ചിട്ടു്.) അതു് — ഞാനെന്തു പറയാനാണു്. (വീണ്ടും ചിരിക്കുന്നു.)

**ഗോമതി:**

എന്നെ കളിയാക്കാതിരിക്കു!

**രാമചന്ദ്രൻ:**

കളിയാക്കുകയല്ല. കളിയുമല്ല ഞാൻ പറയുന്നതു്.

**ഗോമതി:**

എന്റെ ജീവിതം കൊണ്ടു പന്താടരുതു്!

രാമചന്ദ്രൻ:

ഓഹോ! ഞാൻ പന്താടുന്നില്ല. ഇതാ പടിമാറി ക്കഴിഞ്ഞു.

ഗോമതി:

നാണമില്ലേല്ലാ ഇതു പറയാൻ!—

രാമചന്ദ്രൻ:

എന്തു നാണം?

ഗോമതി:

എനിക്കെന്തിനു് ആശ തന്നു? എന്നോടെന്തൊക്കെ പ്പറഞ്ഞു. അതൊക്കെ മറന്നുപോയോ?

രാമചന്ദ്രൻ:

എന്തു പറഞ്ഞു. ഞാനൊന്നും പറഞ്ഞിട്ടില്ല. നിനക്കു് ആശ തരത്തക്കവണ്ണം ഞാനൊന്നും പറഞ്ഞിട്ടില്ല.

ഗോമതി:

(േവദനിച്ചു്) ഞാനാണു മറഞി —

രാമചന്ദ്രൻ:

അങ്ങിനെ വിചാരിക്കുന്നതാണു മോശം —

ഗോമതി:

മോശം! മോശം പോലും —

രാമചന്ദ്രൻ:

എനിക്കിന്നു് വിവാഹജീവിതം ആലോചിക്കാൻ മേലാ! —

ഗോമതി:

ഇന്നു വേണമെന്നാരു പറഞ്ഞു —

രാമചന്ദ്രൻ:

നാളെയും ഇല്ല, ഞാൻ വിവാഹം വെറുക്കുന്നവനാണ്. എനിക്കതിനുള്ള സാമ്പത്തിക നിലയില്ല. ഒന്നാലോചിക്കൂ! എനിക്കു കിട്ടുന്ന ശമ്പളമല്ലാതെ മറെറാരു വരുമാനവുമില്ല. അതുകൊണ്ടു ഒരു കുടുംബം പുലർത്തിക്കൊണ്ടു പോകുവാൻ എനിക്ക് കഴിയുമോ — ഇല്ല. സാധിക്കുകയില്ല. — തെളിച്ചു പറയുന്നതു കൊണ്ട് തെററിദ്ധരിക്കരുത് —

ഗോമതി:

തെററിദ്ധാരണ!

രാമചന്ദ്രൻ:

നിനക്കു വേദന കാണും! ഇല്ലെന്നു ഞാൻ നിഷേധിക്കയില്ല. ആദ്യമൊക്കെ അങ്ങിനെ തോന്നും. പിന്നെ അതില്ലാതായിക്കൊള്ളും . . .

ഗോമതി:

വേദാന്തമൊന്നും പറയണ്ടാ!

രാമചന്ദ്രൻ:

വേദാന്തമല്ല- അനുഭവശാസ്ത്രംമാത്രം! . . .

ഗോമതി:

വഞ്ചന . . .

രാമചന്ദ്രൻ:

വഞ്ചന ആകാതിരിക്കാൻ നേരത്തെ പറഞ്ഞതാണ്.

ഗോമതി:

ഞാൻ . . . (കരയുന്നു)

രാമചന്ദ്രൻ:

ഞാൻ വളരെ പരുഷമായി സംസാരിക്കുന്നുണ്ടാകും പക്ഷേ . . .

ഗോമതി:

എന്തുപക്ഷേ . . . ഞാൻ നശിച്ചു . . .

രാമചന്ദ്രൻ:

നിനക്കു വിദ്യാഭ്യാസമുണ്ടു്. സൗന്ദര്യമുണ്ടു് . . . വിവരമുണ്ടു്. പറഞ്ഞാൽ . . .

ഗോമതി:

പറയണ്ടാ ഒന്നും പറയണ്ടാ.

രാമചന്ദ്രൻ:

പക്ഷേ അത്രമാത്രം മതിയോ വിവാഹിതയാകാൻ . . .

ഗോമതി:

എനിക്കു പണമില്ല . . . അതായിരിക്കും . . .

രാമചന്ദ്രൻ:

അല്ലെന്നു പറഞ്ഞുകൂടാ!

ഗോമതി:

എനിക്കു ഉദ്യോഗമുണ്ടു് . . .

രാമചന്ദ്രൻ:

(ലാഘവമായി ചിരിച്ചിട്ടു്) അതൊരു യോഗ്യതയായി ഞാൻ കരുതുന്നില്ല. എൻെറ നോട്ടത്തിൽ . . .

ഗോമതി:

ഒന്നും യോഗ്യതയല്ലാ . . .

രാമചന്ദ്രൻ:

എന്റെ ഭാര്യ ഉദ്യോഗസ്ഥയായിരിക്കാൻ എനിക്കിഷ്ടമില്ല. കാരണം ഉദ്യോഗസ്ഥകളായ സ്ത്രീകളുമായി എനിക്കുള്ള ബന്ധംതന്നെ. എന്റെ അനുഭവങ്ങൾ അതു ദൃഢീകരിക്കുന്നതേയുള്ളു.

ഗോമതി:

ചതിവന്മാക്ക് ഉള്ള അനുഭവങ്ങൾ . . .

രാമചന്ദ്രൻ:

ചതിവന്മാരായിരിക്കും. ചതിവന്മാരുടെ വലയിൽ പ്പെട്ടുന്നതായിരിക്കും. പക്ഷെ അവർ സ്ത്രീകളായിരിക്കുന്നിടത്തോളം കാലം ഒരു ഗൃഹലക്ഷ്മിയാകുകയില്ല. . . ഗോമതി ഒന്നാലോചിക്കു ! . .

ഗോമതി:

എന്താലോചിക്കാൻ . . . ഞാൻ തകർന്ന് തവിടു പൊടിയാകുമ്പോൾ . . .

രാമചന്ദ്രൻ:

എന്റെ നിലതന്നെ നിന്റേതും . . . നീയും വെറും സാധാരണകുടുംബത്തിലെ ഒരംഗം. പല കടപ്പാടുകളും നിനക്കു നിറവേററാനുണ്ട്-എന്നെപ്പോലെ-ഈ തുച്ഛമായ ശമ്പളംകൊണ്ട് അതാണൊക്കെ എങ്ങിനെ സാധിക്കും. വിവാഹംകൂടി ആയാൽ പ്രശ്നങ്ങൾ കൊടുമ്പിരിക്കൊള്ളുകയല്ലിതെ . . . സ്വതന്ത്രമായി നിന്നൊന്ന് ചിന്തിക്കു .. .

ഗോമതി:

എനിക്കൊന്നും ചിന്തിക്കാനില്ല.

രാമചന്ദ്രൻ:

എനിക്കു പലതും ചിന്തിക്കാനുണ്ട്. നമുക്ക് എന്നും സുഹൃത്തുക്കളായിക്കഴിയാം. രണ്ടുപേരുടേയും പ്രശ്നങ്ങളെല്ലാം ഒന്നുതന്നെ! എന്തിന് അവയെക്കുറിച്ചു കൂടുതലാക്കി വിഷമിക്കപ്പെടണം.

ഗോമതി:

പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാകുകയില്ലെന്നെങ്ങിനെയുറച്ചു?

രാമചന്ദ്രൻ:

എന്റെ ബുദ്ധികൊണ്ടാലോചിച്ചുറച്ചു. അത്രേയുള്ളൂ

ഗോമതി:

അതു തെറ്റാണ്.

രാമചന്ദ്രൻ:

വിവാഹം കഴിഞ്ഞു് വിഷമിപ്പെടുന്നതിനെക്കാൾ നല്ലതല്ലേയിതു്. ജീവിതം അപൂർണ്ണമായിരിക്കും. പക്ഷെ ഈ അപൂർണ്ണതയാണെനിക്കു് കൂടുതൽ സ്വീകാര്യം.

ഗോമതി:

എന്റെ ജീവിതം ഇങ്ങനെ ചവിട്ടി മെതിക്കേണ്ടതില്ലായിരുന്നു.

രാമചന്ദ്രൻ:

ഞാൻ അങ്ങിനെ ചെയ്യുന്നു വിചാരിക്കുന്നതു തെററാണ്. നാം തമ്മിലുള്ള ഇഷ്ടപ്പാഴത്തെ അടുപ്പം

അത്രമാത്രമേയുള്ളൂ. നിന്നെ വേദനിപ്പിക്കുമെന്ന് എനിക്കറിയാം. പക്ഷേ നാം പോകാനുള്ള മാർഗ്ഗത്തെക്കുറിച്ചുള്ള പൂർണ്ണബോധം ഉണ്ടായാൽ തെറ്റിദ്ധാരണകൾ ഇല്ലാതിരിക്കും.

ഗോമതി:

മഹാമനസ്കതയ്ക്കു് നന്ദി! (വേദനയോടെ) എനിക്കൊരു തെററിദ്ധാരണയുമില്ല. താങ്കളുടെ ജീവിതത്തിലേക്കു കടന്നുവന്ന എന്നെ വിസ്മരിച്ചേക്കൂ!

രാമചന്ദ്രൻ:

ഒരിക്കലുമില്ല. എൻെറ ജീവിതം ഇത്തരം സ്മരണകളുടെ ഒരു സമാഹാരമാണ്. അവയില്ലായിരുന്നെങ്കിൽ ഇതു് മരുഭൂമിയായിരുന്നേനെ! . . .

ഗോമതി:

മററുള്ളവരുടെ ജീവിതം മരുഭൂമിയാക്കിക്കൊണ്ടു് താങ്കളുടെ ജീവിതം എന്നും മലർവാടിയായി വിരാജിക്കട്ടെ!

(നിറകണ്ണുകളോടെ രംഗത്തുനിന്നു് മറയുന്നു. രാമചന്ദ്രൻ അവളെ നോക്കി നിർവ്വികാരനായി ഇരിക്കുന്നു.)

(കർട്ടൻ)



## രംഗം നാലു്.

[രംഗം ഒന്നാമത്തേതുതന്നെ. സമയം സന്ധ്യകഴിഞ്ഞിരിക്കുന്നു. നല്ല ഇരുട്ടു്. വരാന്തയിൽ ഒരു റാന്തവിളക്കു് തിരി താഴ്ത്തി വച്ചിരിക്കുന്നു. അതിന്റെ വളരെ മങ്ങിയ വെളിച്ചത്തിൽ വരാന്തയിലെ സാധനങ്ങളുടെ മങ്ങിയ ആകൃതികൾ മാത്രം അവ്യക്തമായി കാണാം. മേശയുടെ പുറകിൽ, സ്റ്റൂളിൽ ഗോമതി ഇരിക്കുന്നു. സാധാരണവേഷം. അകലെ നോക്കി ഗാഢമായ ചിന്തയിൽ മുഴുകിയിരിക്കുകയാണു്. റാന്തവിളക്കിന്റെ മങ്ങിയ വെളിച്ചത്തിൽ ഒരു നിഴൽപോലെ മാത്രമേ അവളെ കാണാവൂ! അങ്ങു് അടുത്ത പറമ്പിൽ ഇടയ്ക്കിടയ്ക്കു് കത്തുന്ന അഗ്നികുണ്ഡത്തിലെ വെളിച്ചം മിന്നൽപോലെ പരിസരമൊക്കെ ഇടയ്ക്കിടെ തെളിക്കുന്നുണ്ടു്. എങ്ങും വളരെ ഘനത്ത മൂകത. ശാന്തത. ഇരുട്ടിൽനിന്നു് വളരെ ശോകമൂകമായ കാൽവെപ്പോടെ ഒരു രൂപം വരാന്തയെ സമീപിക്കുന്നു. മങ്ങിയെരിയുന്ന വിളക്കിനെ സമീപിച്ചു് കുനിഞ്ഞു് തിരി പതുക്കെ ഉയർത്തുന്നു. രംഗത്തു് വെളിച്ചംവീണു. വിളക്കിൽനിന്നു് തലയുയർത്തി ഗോമതിയെ നോക്കുന്നു. ആഗതൻ വന്നതു് അവൾ അറിയുന്നില്ല. കവിഞ്ഞൊഴുകിയ കണ്ണുനീർച്ചാലുകൾ അവളുടെ കവിളിൽ വിളക്കിന്റെ വെളിച്ചത്തിൽ തിളങ്ങുന്നു. ആഗതൻ ഗോവിന്ദൻകുട്ടിയാണു്. തനി ഗ്രാമീണവേഷം. യുവാവു് നല്ല ആരോഗ്യവും സൗമ്യതയും കളിയാടുന്ന മുഖമാണെങ്കിലും ഉലഞ്ഞു് ക്ഷീണിച്ചിട്ടുണ്ടു് ]

ഗോവിന്ദൻകുട്ടി:

ഞാൻ വന്നതു് . . .

ഗോമതി:

(ഞെട്ടിയുണർന്നിട്ടു്) ആരു് ?

ഗോവിന്ദൻകുട്ടി:

എന്നെ അറികയില്ലായിരിക്കും —

ഗോമതി:

(കണ്ണുനീർ തോർത്തുകൊണ്ടു് തുടച്ചിട്ടു്) ഞാൻ—

ഗോവിന്ദൻകുട്ടി:

ഞാൻ വന്നതു് ഞാനേററ ഒരു കർത്തവ്യം നിർവ്വഹി ക്കാനാണു്.

ഗോമതി:

(പകച്ചുനോക്കുന്നു.)

ഗോവിന്ദൻകുട്ടി:

ഈ സമയത്തു് എന്നെ പ്രതീക്ഷിച്ചിരിക്കയില്ല.

ഗോമതി:

പ്രതീക്ഷിക്കാനുള്ളതു് ഇനി ഇതു മാത്രമേയുള്ളു —

ഗോവിന്ദൻകുട്ടി:

പ്രതീക്ഷകളാണു് അതാ അവിടെ എരിഞ്ഞടങ്ങു ന്നതു്. അവയുടെ അവസാനത്തെ അംശവും അഗ്നി തിന്നു തീർക്കുകയാണു്.

ഗോമതി:

(ദീർഘനിശ്വാസം. കണ്ണിൽനിന്നുധാരയായി കണ്ണു നീർ ഒഴുകുന്നു.)

ഗോവിന്ദൻകുട്ടി:

ഈ സന്ദർഭത്തിൽ ഞാൻ വരണമെന്നായിരുന്നു അയാളുടെ അവസാനത്തെ ആശ — എന്നെ ഭര മേല്പിച്ച ചുമതല —

ഗോമതി:

ആരേല്പിച്ച ചുമതല?

ഗോവിന്ദൻകുട്ടി:

(ശോകഭാരത്തോടെ) അവിടെ ആ ചിതയിൽ എരിഞ്ഞടങ്ങുന്ന ആ ജീവൻെറ അവസാന ആശ... ഞങ്ങൾ ഉററ മിത്രങ്ങളായിരുന്നു. പരസ്പരം ഹൃദയം തുറന്നു സ്നേഹിച്ചിരുന്നവർ—

ഗോമതി:

ഞാനാണ് ആ ജീവിതം നശിപ്പിച്ചതു്.

ഗോവിന്ദൻകുട്ടി:

അതൊന്നും ഞാൻ പറയുന്നില്ല. ഇതാ — ആ ചിതയിലെ അഗ്നി എരിഞ്ഞടങ്ങുന്നതിനു മുമ്പു് ഇതൊന്നു വാങ്ങൂ —

ഗോമതി:

(പേടിച്ചു്) ഇതെന്തു്?

ഗോവിന്ദൻകുട്ടി:

കൃഷ്ണക്കുറുപ്പിൻെറ മരണശാസനം ...

ഗോമതി:

(വിറച്ചു്) മരണശാസനമോ?

ഗോവിന്ദൻകുട്ടി:

അതെ! (ഉറപ്പിച്ചു്) ഇവിടെ ഏല്പിക്കാൻ എന്നെ ചുമതലപ്പെടുത്തി ..

ഗോമതി:

ഇതെന്തിനു്?

ഗോവിന്ദൻകുട്ടി:

എനിയ്ക്കറിഞ്ഞുകൂടാ. മരണശയ്യയിൽ കിടക്കുമ്പോൾ—സന്നിപാതജ്വരം പിടിച്ച് അവസാനനിദ്രയിൽ ലയിക്കുന്നതിനു മുമ്പ് എന്നെ വിളിച്ചേല്പിച്ചതാണ്... ഇത് ഇവിടെ ഈ സമയത്ത് ഗോമതിയെ ഏല്പിക്കണമെന്നാണ് — അത് ഞാൻ അനുസരിച്ചു ഇവിടെ വന്നു—ഇതാ—

ഗോമതി:

അയ്യോ? ഇതെന്താണ്? (വിമ്മിട്ടപ്പെടുന്നു)

ഗോവിന്ദൻകുട്ടി:

അയാളുടെ സ്വത്തുക്കൾ എല്ലാം ഗോമതിക്ക് ഇഷ്ടദാനം ചെയ്യുന്ന മരണശാസനം—

ഗോമതി:

(ക്ഷീണിച്ച് ഇരിക്കുന്നു.)

ഗോവിന്ദൻകുട്ടി:

ഞാൻ പോകട്ടെ. ഇത് ഏററു വാങ്ങൂ...

ഗോമതി:

(കരയുന്നു)

ഗോവിന്ദൻകുട്ടി:

എനിക്ക് പോയിട്ട് പലതും ചെയ്യാനുണ്ട് —

ഗോമതി:

എനിക്ക് എങ്ങോട്ടെങ്കിലും — എവിടെങ്കിലും പോകാൻ — ഞാനെവിടെപ്പോകും?—

ഗോവിന്ദൻകുട്ടി:

ജീവിതം മുഴവൻ മുമ്പിലുള്ള ഗോമതിയ്ക്കേവിടെ പോയിക്കൂടാ ...

ഗോമതി:

എന്നെ ഇങ്ങനെ വേദനിപ്പിക്കാതിരിക്ക! —

ഗോവിന്ദൻകുട്ടി:

ഞാൻ ആരേയും ഇന്നുവരെ വേദനിപ്പിച്ചിട്ടില്ല. വേദനയേററു നശിച്ചവൻെറ അവസാനത്തെ ആശ നിറവേററാൻ വേണ്ടി —

ഗോമതി:

ഞാനെൻെറ ചുററും ഒരു ശ്മശാനം സൃഷ്ടിച്ചു... (കരയുന്നു:)

ഗോവിന്ദൻകുട്ടി:

ഇതാ — (മടക്കിയ കടലാസ്സ് നീട്ടുന്നു.)

ഗോമതി:

ചേട്ടാ —

ഗോവിന്ദൻകുട്ടി:

(ഞെട്ടി) എന്നെയാണോ വിളിച്ചതു് — (ഗൽഗദത്തോടെ) ഹാ! എത്ര മധുരമായ വിളി —

ഗോമതി:

ഞാനെന്തുചെയ്യണം? ഞാനിവിടെ ഒരധികപ്പററാണു്. ഈ ഗ്രാമത്തിൽ ഞാനൊരു — അധികപ്പററാണു് — ഞാൻ പഠിച്ചതാണു് ബിരുദധാരിയായതാണു് ഈ അകൽച്ചക്കു് കാരണം...

ഗോവിന്ദൻകുട്ടി:

ഇല്ലായിരുന്നെങ്കിൽ ..

ഗോമതി:

ഞാൻ തൊട്ടതൊക്കെ തെററിൽ ... എന്നോടടു ത്തതെല്ലാം നാശത്തിൽ ... എൻെറ കുടുംബവും, എൻെറ എല്ലാം... ഞാൻ ഒരു കടക്കാരിയാണ്— എല്ലാററിനോടും എല്ലാവരോടും ഞാൻ കടപ്പെട്ട വാം — തീർക്കാനാവാത്ത കടക്കാരി . . .

ഗോവിന്ദൻകുട്ടി:

അവനവൻ വരുത്തിയവിനകം . . .

ഗോമതി:

ഞാൻ കുററക്കാരിയാണോ?

ഗോവിന്ദൻകുട്ടി:

എനിക്കറിഞ്ഞുകൂടാ. ഞാൻ ബിരുദധാരിയല്ല . . . വിധി പറയാൻ എനിക്ക് അധികാരമില്ല.

ഗോമതി:

(ഞെട്ടുന്നു) ഞാൻ സൃഷ്ടിച്ച ജയിലിൽ കിടന്നു വല യുന്ന ജയിൽപ്പുള്ളി . . . ചേട്ടനെ ഞാൻ വിവാ ഹം ചെയ്തില്ല. അതിന് ഉത്തരവാദി ഞാൻതന്നെ

ഗോവിന്ദൻകുട്ടി:

എൻെറ കാര്യം കളയൂ. സഹിക്കാനുള്ള ശേഷി എനിക്കിന്നുമുണ്ട്. അതില്ലാതിരുന്ന ഒരാളാണ് അതാ . . . ആ ചിതയിൽ ... ഇതാ ഈ കട ലാസ്സിൽ അവസാനത്തെ ആശ നിറവേററിയി

ട്ട് മറഞ്ഞതു് . . . . . . പാവം! . . . . . !
അയാൾ എന്നോട്ട് അയാളുടെ ആത്മാ
വിൽ അലിഞ്ഞുചേർന്നിരുന്ന ആശ അറിയി
ച്ചപ്പോൾ എൻെറ സവ്വനാഡികളും നിലച്ച
പോയി. പക്ഷെ ഞാൻ സഹിച്ചു; നിൻെറ അഭ്യു
ദയം അവൻെറ ജീവിതവുമായിട്ടാണു് കൂടുതൽ
ഉത്തമമെന്നു് എൻെറ ബുദ്ധി ഉപദേശിച്ചപ്പോൾ
എൻെറ ആശകൾക്കു് ഞാൻ വിരാമമിട്ടു. നീയാ
ണു് അയാളുടെ ശവപ്പെട്ടിയിൽ അവസാനത്തെ
ആണിയടിച്ചതു് ഞാൻ പിന്മാറി. എനിക്കു്
സ്നേഹനിധിയായ നിൻെറ അഭ്യുദയം ഞാനെ
ന്തിനു തടയണം? ഞാൻ പിന്മാറി ...

ഗോമതി:

ചേട്ടാ! ചേട്ടനൊരു ദേവനാണു് ...

ഗോവിന്ദൻകുട്ടി:

ഛെ! ഛെ! അങ്ങിനെ പറയാതിരിക്കു! ഞാ
നൊരു ഗ്രാമീണൻ... ഹൃദയത്തിനു് കൂടുതൽ
വിലയുണ്ടെന്നു വിശ്വസിക്കുന്നവൻ. ഒരു മനുഷ്യൻ

ഗോമതി:

നിങ്ങളുടെ മൂല്യങ്ങളിൽനിന്നു് അകന്നതാണെൻ്റെ
പരാജയം — എൻെറ വിദ്യാഭ്യാസം എനിക്കുണ്ടാ
ക്കിയവിന !

ഗോവിന്ദൻകുട്ടി:

പക്ഷെ . . . എൻെറ അനുഭവം കുഞ്ഞുക്കുറുപ്പിനു
ണ്ടായി . . . ഞങ്ങൾ തുല്യദുഃഖിതരായി . . .

പാവം . . . അവനതു താങ്ങാൻ കഴിഞ്ഞില്ല . . .
അതിൻെറ ഫലമാണ് അതാ അവിടെ കാ
ന്നതു് . . . (വെളിയിലേക്ക് ചൂണ്ടിക്കാണിക്കുന്നു.)
ഒരുപക്ഷേ എൻെറ വിധിയും അതായിരു
ന്നേനേ . . . എൻെറ ശരീരം തകന്നില്ല;
ആത്മാവു് നശിച്ചെങ്കിലും . . :

ഗോമതി:

ഞാനെന്തുചെയ്യും . . . ?

ഗോവിന്ദൻകുട്ടി:

ഒന്നും ചെയ്യാനില്ല. ഇതു് വാങ്ങിയിട്ട് ഈ നാട
കം പൂത്തിയാക്കു! (കടലാസുനീട്ടുന്നു).

ഗോമതി:

(കരയുന്നു)

ഗോവിന്ദൻകുട്ടി:

ഞാനിറങ്ങട്ടെ! (കടലാസ് മേശമേൽ വച്ചിട്ട് ന
ടക്കുന്നു )

ഗോമതി:

നില്ക്കു! . . . നില്ക്കു! . . .

ഗോവിന്ദൻകുട്ടി:

ഞാനെന്തിനു നില്ക്കണം . . . എൻെറ സ്ഥാനം
ഇവിടല്ല. അതാ . . . ആ പ്രദേശത്തു് . . .
ശ്മശാനത്തിൽ . .

ഗോമതി:

എന്നെ രക്ഷിക്കാൻ . . .

ഗോവിന്ദൻകുട്ടി:

(വൈരാഗ്യത്തോടെ) ബിരുദം ഉണ്ടല്ലോ.

ഗോമതി:

(തളരുന്നു) ചേട്ടാ . . .

ഗോവിന്ദൻകുട്ടി:

(നടന്നുനടന്ന് അന്ധകാരത്തിൽ മറയുന്നു ...... ഗോമതി അയാൾ പോകുന്നതു നോക്കി മരവിച്ച് നിൽക്കുന്നു. അയാൾ മറഞ്ഞു കഴിഞ്ഞപ്പോൾ വിളക്കിൻെറ അടുത്തേക്കു നീങ്ങി പതുക്കെ അതു അണയ്ക്കുന്നു. വെളിച്ചം മങ്ങുന്നതിനോടൊപ്പം ശോകപൂർണ്ണമായ ഗാനം ഉയൻവരുന്നു. രംഗം പരി പൂർണ്ണമായ അന്ധകാരത്തിലാകുമ്പോൾ ശോക ഗാനം ഉച്ചത്തിലെത്തുന്നു.)

(കർട്ടൻ)



Alliance Printing Works- Tvm.

# നമ്മുടെ ഭരണഘടന

കോന്നിയൂർ നരേന്ദ്രനാഥിൻെറ മറെറാരു വിശിഷ്ടഗ്രന്ഥം. ഇതിനെക്കുറിച്ച് വിഖ്യാതരായ പണ്ഡിതന്മാരുടെ അഭിപ്രായങ്ങളുടെ ചില ഭാഗങ്ങൾ നോക്കുക.

താരതമ്യവിവേചനം ചെയ്ത് രാജ്യമീമാംസാതത്വങ്ങൾ പരിശോധിച്ച് എഴുതിയിട്ടുള്ള ഒരു വിശിഷ്ടഗ്രന്ഥമാണ് ഇതെന്നു പറയുന്നതിൽ എനിക്കു യാതൊരു സംശയവുമില്ല. മലയാളഭാഷയ്ക്കു മികച്ച ഒരു സമ്പാദ്യവുമാണ്.

സർദാർ കെ. എം. പണിക്കർ.

ഈ വിഷയത്തെക്കുറിച്ച് ഇത്രയും സമ്പൂർണ്ണവും ഹൃദ്യവുമായി പ്ര[illegible]പാദിക്കുന്ന ഒരു പുസ്തകം ഭാഷയിൽ വേറെ ഉ[illegible]യെന്നു സംശയമാണ്. ഏതു സഹൃദയനും ഒരു ഗദ്യകാവ്യം പോലെ ഇതു വായിച്ച് കാര്യങ്ങൾ ഗ്രഹിക്കാം.

വടക്കുംകൂർ രാജരാജവർമ്മ രാജാ.

The Book is the product of an exhaustive study and bears evidence of the author's grasp of history and constitutional Law. His ability to explain in easy language even difficult constitutional points has made this work interesting and instructive.

*The Hindu, Madras, March 23, '58.*

Nummude Bharanaghatana by Narendra Nath is a well-documented treatise on the constitutional features of India and Kashmir.

*Indian Literature Vol. I No. I, Oct. '58.*

*Sahitya Academy, New Delhi.*

ഒന്നാംപതിപ്പ് വളരെ നേരത്തെ തീർന്നുപോയി. അടുത്ത പതിപ്പ് ഉടനെ തയ്യാറാകും. നിങ്ങളുടെ പ്രതി അമാന്തിക്കാതെ വാങ്ങുവാൻ ഏർപ്പാടു ചെയ്യുക.